പി. സുബ്ബയ്യാപിള്ള

# സിംഹാസനങ്ങൾ

രാജാവിന്റെ ആസനം, സിംഹാസനം. അതു സ്വർണ്ണമായിരുന്നു. കൊത്തിവച്ച സിംഹങ്ങൾ അതിനെ താങ്ങിപ്പിടിച്ചിരിക്കുന്നു. സർവ്വം ജാജ്ജ്വല്യമാനമായിരുന്നു!

രാജാവു സിംഹാസനത്തിൽ ഇരുന്നരുളുന്നു. മുമ്പിൽ മന്ത്രിസത്തമൻ നിന്നരുളുന്നു.

ഇതാ രാജ്യഭാരം:—

''മന്ത്രീ''

''അടിയൻ''

''നാട്ടിൽ പ്രജകൾക്കെല്ലാം ക്ഷേമമാണല്ലോ?''

''ആണു തിരുമേനി. ബഹുക്ഷേമം!''

''നാട്ടിൽ വേണ്ടത്ര മഴ പെയ്യുന്നുണ്ടല്ലോ?''

''മഴയേ പെയ്യുന്നുള്ളു തിരുമേനീ.''

''സമൃദ്ധി എങ്ങും കളിയാടുന്നുണ്ടല്ലോ.''

''ഉണ്ടു തിരുമേനീ. ആടുന്നു. നന്നായാടുന്നു.''

''ഹ ഹ ഹ! നമുക്കു നായാട്ടിനു പോവുകതന്നെ. ഒരുക്കങ്ങൾ ചെയ്യൂ.''

''അടിയൻ. അടിയൻ.''

നാട്ടിലെ നന്മകളെല്ലാം സിംഹാസനത്തിൽ നിന്നു പുറപ്പെടുന്നുവെന്ന് വിശ്വാസം. നാട്ടിലെ തിന്മകളെല്ലാം സിംഹാസനത്തിൽ നിന്നു പുറപ്പെടുന്നുവെന്നു ചരിത്രം.

രാജാവു നാടുനീങ്ങി. (അന്തരിച്ചു.)

രാജാവു നീണാൾ വാഴട്ടെ.

എന്നാണു സായിപ്പിന്റെ രാജഭക്തി.

ഇന്നത്തെ നമ്മുടെ മഹാഭാരതത്തിൽ രാജാവില്ല. അതുകൊണ്ട് സിംഹാസനവും ഇല്ല. ഉള്ളതു ശുദ്ധസുന്ദരവും ഗംഭീര ഭീകരവും ആയ ജനകീയ ഭരണം.

ജനകീയത്തിലെ രാജാവു മന്ത്രിയാകുന്നു. മന്ത്രിക്കസേരകൾ, ഇന്നത്തെ സിംഹാസനങ്ങൾ ആകുന്നു. എല്ലാം റെഡിമെയ്ഡാണ്. സമയത്ത് എടുത്തിട്ടാൽ മതി.

സംസ്ഥാനങ്ങളിലും കേന്ദ്രത്തിലുമായി എത്രയെത്ര സിംഹാസനങ്ങളുണ്ടിന്ന്?

കേന്ദ്രത്തിലെ പ്രധാന സിംഹാസനമാകുന്നു, ഉലകുട പെരുമാളിന്റെ സിംഹാസനം. മഹാഭാരതത്തെ സർക്കസ്സുമുറയിൽ കാത്തു സൂക്ഷിക്കുന്നത് ഈ സിംഹാസനമല്ലാതെ മറ്റെന്താണു വിപ്രാ? സംസ്ഥാനങ്ങളിലെ മുഖ്യ സിംഹാസനങ്ങളും തിളങ്ങിവിളങ്ങുന്നുണ്ട്. അവയെല്ലാം പതിനെട്ടാം പടിക്കു താഴെ.

ജനങ്ങളുടേതായി, ജനങ്ങളെ ശരിക്കൊന്നു ഭരിക്കുവാൻ, ജനങ്ങൾ തന്നെ പടച്ചിറക്കിയതാണല്ലോ മാന്യരേ, ഈ സിംഹാസനങ്ങൾ?

ഭാരതാംബേ ആനന്ദിച്ചാലും. അമ്മയുടെ ഭാവി സുഭിക്ഷം. സുരക്ഷിതം.

സത്യമല്ലാത്തതെന്തും പറഞ്ഞും പ്രചരിപ്പിച്ചും, ഒരു തരത്തിൽ ചില ഹരിശ്ചന്ദ്രന്മാർ ഈ സിംഹാസനത്തിൽ കയറിപ്പറ്റുന്നു. പിന്നെയുള്ള പരിപാടി റോമാസാമ്രാജ്യം ഭരിച്ച മാർക് ആൻറണിയുടെ തന്നെ. (നമ്മുടെ പ്രിയപ്പെട്ട എ.കെ. ആൻറണിയല്ല, കേട്ടോ.)

കൊന്നുംവെന്നും മാർക് ആൻറണി റോമാ സാമ്രാജ്യത്തിന്റെ അധിപനായി. മണ്ണിന്റെ അധിപൻ, പെണ്ണിന്റെ പിറകെ ഓടിപ്പോയി. ക്ളിയോപാട്രാ രാജ്ഞിയുടെ കാൽക്കൽ ചെന്നുവീണു. കാലിൽ കടന്നുപിടിച്ചു. കാലടി മണ്ണുവാരി തലയിലിട്ട് ആനന്ദാശ്രുക്കൾ പൊഴിച്ചു.

സ്വന്തം രാജ്യം വെന്തെരിയുന്നുവെന്ന വാർത്തയുമായി, ആൾ വന്നു. ആൻറണി അവരെ നോക്കിപ്പറഞ്ഞു.

''റോമാ രാജ്യം ടൈബർ നദിയിൽ അലിഞ്ഞു പോകട്ടെ. ദാ. ഇതാണെന്റെ സാമ്രാജ്യം.''

ദാ ഇതെന്നു പറഞ്ഞതു ക്ളിയോപാട്രയുടെ തൃപ്പാദങ്ങളായിരുന്നു.

ഇന്നത്തെ മഹാഭാരതത്തിലെ ആൻറണിമാർ പിടികൂടുന്നതു വല്ല ക്ളിയോപാട്രയുടെയും കാലുകളിലല്ല. സ്വന്തം സിംഹാസനങ്ങളുടെ നാലുകാലുകളിലും തന്നെ. ഉടുമ്പിന്റെ പിടിയാണ്. അതു വിടുവിക്കണമെങ്കിൽ വെട്ടിമാറ്റുകയേ വഴിയുള്ളു. പഴയ തമിഴ് സിനിമയിലെ പാട്ട് ഇവിടെ പ്രസക്തമാകുന്നു.

''ഉന്നെ നാൻ വിടുവേൻ.

ഉന്നെ നാൻ പിരിയേൻ''

(നിന്നെ ഞാൻ വിടില്ല. ഒരിക്കലും പിരിഞ്ഞുപോകില്ല.) ഇതാണല്ലോ ഇന്നത്തെ ജനകീയ ഭരണകോലാഹല മഹാമഹം! പിന്നെ മതേതരത്വം ശാന്തി. സമ്പൽ സമൃദ്ധി. ആർക്ക്? സിംഹാസനത്തിൽ ഇരുന്നരുളുന്നവർക്ക്.

രാജ്യം ഒന്നോടെ സമുദ്രത്തിൽ താഴട്ടെ (പണ്ടു സമുദ്രത്തിൽ നിന്നു പൊങ്ങിവന്നതല്ലേ, ഈ കുന്തം?)

മനുഷ്യപ്പുഴുക്കൾ കൂട്ടമായി മരിച്ച്, ജനസംഖ്യ ശരിക്കൊന്നു കുറഞ്ഞുകിട്ടട്ടെ. എന്തു വന്നാലും കസേരയിലെ പിടിവിടില്ല.

ഞാൻ കാഞ്ഞുപോയാൽ എന്റെ മക്കൾക്ക്. പിന്നെ അവരുടെ മക്കൾക്ക്. അങ്ങനെയങ്ങനെ, ആ ചന്ദ്രതാരമേ സന്തതി പ്രവേശമേ.... ആഹാ! ഇതല്ലേ ശിഷ്യാ സാക്ഷാൽ ജനകീയം? അതെ ഗുരോ. അതെ.

മഹത്തായ ഈ കസേര യജ്ഞത്തിൽ വധ്യനെ അവധ്യനാക്കുന്നു. അവധ്യനെ (നൂനം) വധ്യനാക്കുന്നു. പൊന്നും പണവും പൊന്നുതമ്പുരാക്കന്മാരുടെ കൊട്ടാരങ്ങളിൽ കുന്നുകൂടുന്നു. ഇടയ്ക്കിടെ പെണ്ണു കേസുകളും സംഭവിക്കുന്നു. പൊതുജനങ്ങൾക്ക് നിത്യദുരിതത്തിനും മരണത്തിനും അതിലൂടെ മോക്ഷപ്രാപ്തിക്കും സംവരണം ഉറപ്പു ചെയ്യുന്നു. ''ഉന്നെ നാൻ പിരിയേൻ.''

പത്രം കാണാതെ നമുക്ക് ഊഹിക്കാവുന്നതാണ്, ഉറപ്പായി പറയാവുന്നതാണ്, ഓരോ ദിവസവും വരുന്ന പത്രവാർത്തകൾ. സ്ഥിരം വാർത്തകളാണ് എല്ലാം തന്നെ!

പഞ്ചാബിൽ മുപ്പതുപേർ, ഭീകരസംഘങ്ങളാൽ കൊല്ലപ്പെട്ടു. ഇവരിൽ സ്ത്രീകളും വൃദ്ധന്മാരും കുഞ്ഞുങ്ങളുമുണ്ട്. (ഭാഗ്യം. കൊല്ലുന്നതിലും പ്രാതിനിധ്യം സൂക്ഷിക്കപ്പെടുന്നല്ലോ!) സിലോണിൽ പുലികൾ ഇരുപതുപേരെ കൊന്നു. കോടികളുടെ അഴിമതികൾ, മൂന്ന്. ബാങ്കു കവർച്ച, രണ്ട്. തീവയ്പ്, പത്ത്. സഹൃദയരായ യുവജനങ്ങൾക്കു രോമാഞ്ചം കൊള്ളാൻ, പൈങ്കിളികളിലൂടെ പുറത്തുവരാൻ പാകത്തിനു കൊലപാതകം പത്ത്. ആത്മഹത്യ ഏഴ്. ബസ്സും ലോറിയും കൂട്ടിയിടിച്ചു ചത്തവർ മുപ്പത്. സ്കൂട്ടറും കാറും ഓട്ടോയും ഇടിച്ചു ചത്തവർ പത്ത്. പിന്നെ മരുന്നുമാറി ചത്തത്, അഞ്ച്. എല്ലാവരുടെയും സഞ്ചയനം യഥാകാലം നടക്കും.

ഇതാണല്ലോ കുറുപ്പേ സാക്ഷാൽ ക്ഷേമരാഷ്ട്രം.

പാട്ട്:– ഉന്നെ നാൻ വിടുവേൻ. മട്ടുകണ്ടാൽ തോന്നും, ഈ ചത്തവരെല്ലാം കുറച്ചു കഴിഞ്ഞിങ്ങു തിരിച്ചുവരുമെന്ന്.

യുദ്ധം തുടങ്ങിയാൽ ആദ്യം മരിക്കുന്നതു സത്യമാണെന്നു പണ്ട് പറയുമായിരുന്നു. ജനകീയ ഭരണ മാമാങ്കത്തിൽ ആദ്യവും അവസാനവും മരിക്കുന്നതു ജനങ്ങൾ തന്നെ. പച്ച ജീവനുള്ള മനുഷ്യൻ. ഇതിലെന്തു വിശേഷിച്ചു പറയാൻ? എല്ലാം നിത്യസംഭവങ്ങൾ. ''മരിക്ക സാധാരണമല്ലി, മന്നിൽ?''

ഭരിക്കുകയെന്നാൽ ഭസ്മീകരിക്കുക എന്നായിരിക്കുമോ അർത്ഥം? ആവോ!

പഴയ സിംഹാസനങ്ങളെ ഇന്നു കാഴ്ച ബംഗ്ളാവുകളിൽപ്പോലും കാണുക സാദ്ധ്യമല്ലല്ലോ. പഴയ രാജാക്കന്മാരെ എവിടെങ്കിലും കിട്ടാൻ വഴിയുണ്ടോ?

ജനകീയ സർക്കാരിനെപ്പറ്റി മുമ്പുള്ള നിർവ്വചനം നമുക്കു പൊളിച്ചെഴുതുക. ജനങ്ങൾക്കെതിരായി, ജനങ്ങൾ തിരഞ്ഞെടുത്തയയ്ക്കുന്ന മന്ത്രിമാർ, സ്വന്തം കസേരകളിൽ നടത്തുന്ന ഉടുമ്പുപിടുത്തമാണു ജനകീയ ഭരണം. (ജനങ്ങൾക്ക് ഒന്നുമാത്രമറിയാം. തെറ്റായ ആളുകൾക്ക് തെറ്റായ സമയത്തു വോട്ടു ചെയ്തു തൃപ്തിപ്പെടാൻ.) നമ്മൾ പരസ്പരം മുഖത്തുനോക്കി കോക്കിറി കുത്തുക.

ഭാരതാംബേ! ആനന്ദിച്ചാലും, ആനന്ദിച്ചാലും. വല്ലാത്ത ചൂട്. പരദാഹം. തണുത്ത വെള്ളം കുടിക്കൂ.



667





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

അമേരിക്കയിലെ മിഷഗൻ സർവകലാശാലയിൽ സൈക്കൊളജി വകുപ്പിൽ പ്രവർത്തിക്കുന്ന ഡഗ്ളസ് ആർ. ഹൊഫ്സ്റ്ററ്ററുടെ (Douglas R. Hofstadter) ഗ്രന്ഥങ്ങളെല്ലാം വിഖ്യാതങ്ങളായിട്ടുണ്ട്. Gödel. Escher, Bach: an Eternal Golden Braid എന്നതാണ് ആദ്യത്തെ പുസ്തകം. മനുഷ്യമസ്തിഷ്കം, മനുഷ്യന്റെ ബോധമണ്ഡലം ഇവയെക്കുറിച്ചുള്ള അന്യാദൃശമായ പഠനമാണത്. രണ്ടാമത്തെ പുസ്തകത്തിന്റെ —The Mind's I— കോ എഡിറ്ററാണ് ഹൊഫ്സ്റ്ററ്റർ. മനോരഥസൃഷ്ടികൾ, മനനങ്ങൾ ഇവയെക്കുറിച്ചു പ്രതിപാദിക്കുന്ന ഉജ്ജ്വലമായ ഗ്രന്ഥമാണിത്. രണ്ടും ഞാൻ വായിച്ചു. പരിപൂർണ്ണമായും മനസ്സിലാക്കിയെന്ന അഭിമാനമില്ല എനിക്ക്. അദ്ദേഹത്തിന്റെ മൂന്നാമത്തെ പുസ്തകം Metamagical Themas— പ്രസിദ്ധപ്പെടുത്തിയിട്ട് അധികംകാലമായില്ല. അവിശ്വസനീയമായവിധത്തിൽ ഇത് സങ്കീർണ്ണവും മഹനീയവുമാണ്. ഇതും സമ്പൂർണ്ണമായി ഞാൻ മനസ്സിലാക്കിയിട്ടില്ല. എങ്കിൽത്തന്നെ എന്താണ്? ഈ മൂന്നു പുസ്തകങ്ങളും കൂടുതൽ ചിന്തിക്കാൻ എന്നെ പ്രേരിപ്പിച്ചു. പ്രപഞ്ചരഹസ്യങ്ങളിലേക്ക് എന്നെ കൊണ്ടുചെന്നു. അതിൽക്കൂടുതലായി ഒന്നും വേണ്ടല്ലോ. മിന്നൽപ്പിണരിന്റെ തിളക്കത്തിൽ ആഹ്ളാദിക്കാൻ എന്റെ മനസ്സിനറിയാം; അതിന്റെ ഉദ്ഭവം, സഞ്ചാരപഥം, ഗതിവേഗം ഇവയെപ്പററി എനിക്കൊന്നുമറിഞ്ഞുകൂടെങ്കിലും.

റുമേനിയയിൽ ജനിച്ച ഫ്രഞ്ച് നാടകകർത്താവ് യെനസ്കോ (Ionesco) "ലണ്ടന്റെ ഫ്രഞ്ച് [പേര്] പാരീസ്" എന്നാണെന്ന് ഒരിക്കൽ പറഞ്ഞതായി ഹൊഫ്സ്റ്ററ്റർ തന്റെ മൂന്നാമത്തെ പുസ്തകത്തിൽ ചൂണ്ടിക്കാണിക്കുന്നു. തങ്ങൾക്കു മനസ്സിലാക്കാൻ കഴിയുന്ന ഒരവസ്ഥയിലേക്ക് ഈ പ്രസ്താവത്തെ ഫ്രഞ്ച് ജനത മാററിയെടുക്കുന്നുവെന്നാണ് അദ്ദേഹം പറയുന്നത്. ഉദാഹരണം ഇതു വ്യക്തമാക്കും. മേരി, ആനിയോട് "എന്റെ ചേട്ടൻ മരിച്ചു" എന്നു പറഞ്ഞുവെന്നു വിചാരിക്കൂ. ആനിക്ക് മേരിയുടെ ചേട്ടനെ അറിഞ്ഞുകൂടെങ്കിൽ അവളെങ്ങനെയാണ് ആ പ്രസ്താവം മനസ്സിലാക്കുക? അപ്പോൾ അധ്യാരോപമേ സഹായത്തിനെത്തൂ. തന്റെ ചേട്ടൻ മരിക്കുന്നതായി ആനി സങ്കല്പിക്കും. അവൾക്കു ചേട്ടനില്ലെങ്കിൽ ചേച്ചിയോ കൂട്ടുകാരിയോ അല്ലെങ്കിൽ പ്രിയപ്പെട്ട വളർത്തുമൃഗമോ മരിക്കുന്നതായി വിചാരിക്കും. ആനിക്കു കാര്യം മനസ്സിലാക്കാൻ കഴിയുന്ന ഒരവസ്ഥയാണ് —അവസ്ഥാവിശേഷമാണ്— സ്വന്തം ചേട്ടനോ ചേച്ചിയോ കൂട്ടുകാരിയോ മരിക്കുന്നുവെന്ന വിചാരം. ഇതിന്റെ ഫലമായി ആനിക്കു മേരിയോടു സഹതപിക്കാൻ കഴിയുന്നു.

നമ്മൾക്കു പരിചയമുള്ളവരോ പരിചയമില്ലാത്തവരോ മരിച്ചുവെന്നു കേൾക്കുമ്പോൾ നമ്മൾ ദുഃഖിക്കുന്നതിന്റെ രഹസ്യം ഇതു തന്നെയാണ്. സ്കൂട്ടറും ബസ്സും കൂട്ടിയിടിച്ച് ഭർത്താവും ഭാര്യയും കുഞ്ഞും മരിച്ചുവെന്നു നാം പത്രത്തിൽ വായിക്കുന്നു. പെട്ടെന്ന് ദുഃഖത്തിൽ വീഴുന്നു. നമ്മൾ അവരെ കണ്ടിട്ടില്ല. എങ്കിലും സങ്കടപ്പെടുന്നു. ഹേതു ഹൊഫ്സ്റ്ററ്റർ പറയുന്നതുതന്നെയാണ്. നമ്മെ മാത്രം സംബന്ധിക്കുന്ന അവസ്ഥാവിശേഷത്തിലേക്ക് നമ്മൾ ആ സംഭവത്തെ അവതരിപ്പിക്കുന്നു. അപ്പോഴാണ് ദുഃഖത്തിന്റെ ആവിർഭാവം. ഒരുത്തന്റെ കുഞ്ഞു മരിച്ചുവെന്നു കേട്ടയുടനെ നമ്മൾ 'അയ്യോ' എന്നു വിളിക്കുന്നത് നമ്മുടെ കുഞ്ഞിലേക്കു മരിച്ച കുഞ്ഞിനെ കൊണ്ടുവരുന്നതുകൊണ്ടാണെന്ന അർത്ഥത്തിൽ ടോൾസ്ററോയിയും എഴുതിയിട്ടുണ്ട്. (War & Peace-ൽ ആണെന്നാണ് എന്റെ ഓർമ്മ.)

**സർക്കാർ ജോലി നോക്കുന്നതിലും നിത്യജീവിതം നയിക്കുന്നതിലും പെരുങ്കള്ളനായ ഒരുത്തൻ ഹരിശ്ചന്ദ്രന്റെ വേഷം കെട്ടി അഭിനയിക്കുന്നത് ഞാനൊരിക്കൽ കണ്ടു. ഇതുപോലെയാണ് നമ്മുടെ രചനകൾ. അടിയിലാകെ അസത്യം. തിളക്കമുള്ള എന്തോ ഒന്ന് അതിനെ പൊതിഞ്ഞിരിക്കുന്നു. ആ തിളക്കം സത്യമാണെന്നു നമ്മൾ വിചാരിക്കുന്നു.**

ഞാൻ ജോലിനോക്കിയിരുന്ന ഒരു കോളേജിൽ ഒരുകാലത്ത് ക്ളാർക്കായിരുന്ന ഒരു സ്ത്രീയുടെ ഭർത്താവ് ദുബായിയിൽവച്ചു മരിച്ചതായി ഞങ്ങളൊക്കെ അറിഞ്ഞു. ഉടനെ ചെറുപ്പക്കാരിയായ വേറൊരു ക്ളാർക്ക് കോളേജാകെ കേൾക്കുന്ന മട്ടിൽ നിലവിളി തുടങ്ങി. അവൾ മരിച്ചയാളിനെ കണ്ടിട്ടേയില്ല. അയാളുടെ ഭാര്യ പണ്ട് അവിടെ ജോലിയായിരുന്നു. അത്രേയുള്ളു. അവരെയും അവൾ കണ്ടിട്ടില്ല. പിന്നെന്തിന് ഈ ദുഃഖം? ഉത്തരം വേഗത്തിൽ കണ്ടെത്താൻ ഞങ്ങൾക്കു കഴിഞ്ഞു. യുവതിയുടെ ഭർത്താവ് ഗൾഫ് രാജ്യത്തെവിടെയോയാണ്. മരിച്ചത് തന്റെ ഭർത്താവാണെങ്കിലോ? ഈ വിചാരമായിരുന്നു ചെറുപ്പക്കാരിയുടെ നിലവിളിക്കു ഹേതു.

സാഹിത്യാസ്വാദനത്തിലും ഇത് translation into our own frame of reference) നടക്കുന്നില്ലേ എന്നാണ് ആലോചിക്കേണ്ടത്. ഭർത്താവ് മരിച്ചതായി ചിത്രീകരിക്കുന്ന ഒരു നോവൽ ഒരു വിധവ വായിച്ചാൽ അവൾ പൊട്ടിക്കരയും. നോവൽ പത്താംതരം കൃതിയാണെങ്കിലും വിലാപമുണ്ടാകും. വൈലോപ്പിള്ളിയുടെ "മാമ്പഴം" എന്ന കാവ്യം വായിച്ച് കണ്ണീരൊഴുക്കുന്നവർ ഹർഷബാഷ്പം പൊഴിക്കുകയാണോ? അതോ അനുജനോ അനുജത്തിയോ നഷ്ടപ്പെട്ട സ്വന്തം അവസ്ഥാവിശേഷത്തിലേക്കു കാവ്യത്തിന്റെ ഉള്ളടക്കത്തെ സംക്രമിപ്പിക്കുകയാണോ?

വീണതൻ കുടംപോലാം നിതംബം
വീണുരുമ്മുന്ന വേണീകദംബം.

എന്നു വായിച്ച് 'ഹാഹാ' എന്നു പറയുന്നവർ കവിത ആസ്വദിക്കുകയാണോ അതോ നിത്യജീവിതത്തിൽ കണ്ട ഒരു കാഴ്ചയിലേക്ക്— ഒരവസ്ഥയിലേക്ക്—ആ വരികൾ കൊണ്ടുചെല്ലുകയാണോ? കലാസ്വാദനത്തിന്റെ സ്വഭാവത്തെക്കുറിച്ച് നമ്മൾ ഇനിയും പലതും മനസ്സിലാക്കേണ്ടിയിരിക്കുന്നു.

* * *

ഹൊഫ്സ്റ്ററ്ററുടെ പുസ്തകത്തിൽ അങ്ങി

കൊച്ചുകഥകളുണ്ട്. ഒന്നിതാ: "കൃഷി ...ും അയാളുടെ മകനും" എന്നാണ് ...ുടെ പേര്. അച്ഛനും മകനുംകൂടി ...ന്നുപോകുമ്പോൾ മകൻ വലിയൊരു ...ള്ളം പറഞ്ഞു. അപ്പോൾ അച്ഛൻ, മകനെ ...താക്കീതു ചെയ്തു. 'കള്ളന്മാരുടെ പാല'മുണ്ട്. അതിനോടടുക്കുകയാണ് അവർ. കള്ളം പറഞ്ഞവർ അതിൽ കയറിയാലുടൻ അതു തകർന്നുവീഴും. ഇതു കേട്ടയുടനെ മകൻ ഞാൻ പറഞ്ഞതു കള്ളമാണെന്നു സമ്മതിച്ച് സത്യം വിശദമാക്കി.

പ്രശസ്തനായ ഒരു ഡച്ച് ഗണിതശാസ്ത്രജ്ഞൻ ഇക്കഥ പത്തുവയസ്സുള്ള ഒരു കുട്ടിയോടു പറഞ്ഞപ്പോൾ അവൻ ചോദിച്ചു, പാലത്തിലെത്തിയ അവർക്ക് എന്തു സംഭവിച്ചുവെന്ന്. ഗണിതശാസ്ത്രജ്ഞൻ മറുപടി നല്കി: അച്ഛൻ പാലത്തിൽ കയറിയയുടനെ അയാളെയുംകൊണ്ടു പാലം തകർന്നു. കാരണം അയാൾ കള്ളം പറയുകയായിരുന്നു. 'കള്ളം പറയുന്നവരുടെ പാലം' എന്നൊരു പാലം ഇല്ലായിരുന്നു.

## മരണത്തെ മധുരീകരിക്കുന്നു

ഈജിപ്ററിലെ ഗ്രീക്ക് മഹാകവി കാവാഫിയെപ്പോലെ വേറൊരു കവിയെ കാണാൻ പ്രയാസം. ഒരലങ്കാരവും പ്രയോഗിക്കാതെ താനാവിഷ്കരിക്കുന്ന ഭാവത്തെ പരകോടിയിലെത്തിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞതുപോലെ വേറൊരു കവിക്കും കഴിഞ്ഞിട്ടില്ല. മരണത്തെക്കുറിച്ച് അദ്ദേഹമെഴുതിയ കാവ്യങ്ങൾ മരണത്തെക്കാൾ സുശക്തങ്ങളാണ്. മനുഷ്യജീവിതത്തിന്റെ വൈരസ്യത്തെക്കുറിച്ച് എഴുതുമ്പോഴും അതിശക്തങ്ങളായ കാവ്യങ്ങളാണ് വാർന്നുവീഴുന്നത്:

> One monotonous dayfollows another
> identically monotonous. The same things
> will happen to us again and agian
> the same moments come & go
> A month passes by, brings another month
> Easy to guess what lies ahead:
> all of yesterday's boredom.
> And tomorrow ends up no longer like tomorrow.

(C.P Cavafy—Collected Poems. Translated by Edmund Keeley and Philip Sherrard—Princeton University Press—$ 31 =50 Page 45)

മരണത്തെ എത്ര കലാത്മകമായിട്ടാണ് അദ്ദേഹം ധ്വനിപ്പിക്കുന്നതെന്നു നോക്കുക. കാവാഫിയുടെ അതിസുന്ദരമായ മറെറാരു കാവ്യമാണ് Lovely White Flowers എന്നത്. സമ്പൂർണ്ണമായും അത് എടുത്തെഴുതാനോ ഗദ്യപരിഭാഷ നല്കാനോ സ്ഥലമില്ല. സംഗ്രഹം നല്കട്ടെ.

"അവർ ഒരുമിച്ചിരിക്കാറുള്ള ഭക്ഷണശാലയ്ക്കകത്തേക്ക് അയാൾ ചെന്നു. ഇവിടെവച്ചാണ് സ്നേഹിതൻ അയാളോടു പറഞ്ഞത്: 'നമ്മളാകെ പണമില്ലാതെ തകർന്നുകഴിഞ്ഞു... എനിക്കിനി നിങ്ങളോടൊരുമിച്ചു കഴിയാൻ വയ്യ... വേറെ ഒരാൾ എന്റെ പിറകേയുണ്ട്.' ഈ വേറെ ഒരാൾ സ്നേഹിതന് രണ്ടു സ്യൂട്ടും കുറച്ചു പട്ടുകൈലേസും കൊടുക്കാമെന്നു പ്രതിജ്ഞ ചെയ്തിരുന്നു... സ്നേഹിതൻ ഇരുപതു പവൻ കഷ്ടപ്പെട്ടു നേടി. അപ്പോൾ ആ വേറെ ഒരാൾ ആ ഇരുപതു പവനുവേണ്ടി വന്നു. ആ 'വേറെ ഒരാൾ' കള്ളൻ. അയാൾ ഒരു സ്യൂട്ടേ കൊടുത്തുള്ളു. അതും യാചിച്ചതിനുശേഷം.

പക്ഷേ, സ്നേഹിതനു സ്യൂട്ട് ഇനി വേണ്ട. പട്ടുകൈലേസും വേണ്ട. ഇരുപതു



സുഗതകുമാരി

പവനും വേണ്ട. ഞായറാഴ്ച കാലത്ത് പത്തുമണിക്ക് അവർ അയാളെ സംസ്കരിച്ചു. ഏതാണ്ട് ഒരാഴ്ചയ്ക്കുമുൻപ് ഞായറാഴ്ച അവർ അയാളെ സംസ്കരിച്ചു."

ഇനി കവിവാക്യം:

> *He laid flowers on his cheap coffin*
> lovely white flowers, very much in keeping
> with his beauty, his twenty two years.
> when he went to the cafe that evening
> he happened to have some vital business there-
> *to that same cafe where they used to go together*
> it was a knife in his heart
> that dead cafe where they used to go together

(Page 313)

വികാരത്തിന്റെ ഉത്കടവാവസ്ഥ അനുവാചകന് അനുഭവപ്പെടുന്നത് ആവിഷ്കാരത്തിൽ ന്യൂനോക്തി വരുമ്പോഴാണ്. ആ കലാസത്യം കാവാഫി ഗ്രഹിച്ചിരിക്കുന്നു.

ഇംഗ്ലീഷ് കവി ഫിലിപ്പ് ലാർക്കിനിൽ കാവാഫിയുടെ സ്വാധീനശക്തിയുണ്ടോ? അദ്ദേഹം മരണത്തെക്കുറിച്ചെഴുതുമ്പോഴും കാവാഫിയെപ്പോലെ റീയലിസത്തിലും ന്യൂനോക്തിയിലും അഭിരമിക്കുന്നു.

> On pillow after pillow lies
> The wild white hair and staring eyes
> Jaws stand open; necks are stretched
> With every tendon sharply stretched
> A bearded mouth talks silently
> To someone no one else can see.
> Sixty years ago they smiled
> At lover, husband, first born child.
> Smiles are for youth. For old age come
> Death's terror and delirium.

ഏതാനും വരികളിൽ മരണത്തിന്റെ ഭീകരതയാകെ കവി ഒതുക്കിയിരിക്കുന്നതു നോക്കുക. ഇന്മനാ കവി!

കാവാഫി കടക്കണ്ണിൽ ശോകച്ഛായയോടുകൂടി നില്ക്കുന്നു. അതു കാണുമ്പോൾ നമുക്കും ശോകം. ഫിലിപ്പ് ലാർക്കിൻ മരണത്തിന്റെ ഭയങ്കരത്വം നമ്മളെ കാണിച്ചുതരികയാണ്.. അപ്പോൾ നമ്മൾ ഞെട്ടുന്നു. സുഗതകുമാരിയാകട്ടെ, മരണത്തെ മധുരീകരിക്കുന്നു. കാവ്യത്തിന്റെ തുടക്കംതൊട്ട് ഒടുക്കംവരെ ആ പ്രക്രിയയുണ്ട്. കേൾക്കൂ:

> പാലപൂത്തു മദിക്കുന്ന രാവിൽ
> പാരിജാതം മണക്കുന്ന രാവിൽ
> ചേർത്തടച്ചോരി വാതില്ക്കൽ നിന്നെൻ
> കാല്ച്ചിലമ്പുകളൂരി മാററുന്നേൻ.

ജീവിതമാണ് ഇതു ചെയ്യുന്നത്. ഈ ജീവിതം അഭിസാരികയാണ്. ആരെയാണ് അവൾ അഭിസരിക്കുന്നത്? കണ്ണനെന്ന മൃത്യുവിനെ. ആ വിലയംകൊള്ളൽ നോക്കുക:

> അന്ത്യബിന്ദുവിൽ പുഞ്ചിരിക്കൊള്ളും
> നിന്റെ കൈയിൽ തളർന്നുവീഴുമ്പോൾ
> ചന്ദനം മണക്കുന്നൊരാമാറിൽ
> സങ്കടങ്ങളിറക്കിവയ്ക്കുമ്പോൾ
> ശ്യാമസുന്ദരം, മൃത്യുവും നിന്റെ
> നാമമാണെന്നു ഞാറിയുന്നേൻ.
> (അഭിസാരിക—മാതൃഭൂമി വാരിക)

ആന്തരസത്യം സ്പഷ്ടമാക്കാനായി കാവാഫിയും ലാർക്കിനും യാഥാതഥ്യത്തോടു ബന്ധപ്പെട്ട വാക്കുകൾമാത്രം പ്രയോഗിച്ചു. സുഗതകുമാരിക്ക് റൊമാൻറിക് ഡിക്ഷനോടാണ് പ്രതിപത്തി. ആ പ്രതിപത്തി ആന്തരസത്യത്തിന്റെ ആവിഷ്കാരത്തിനു തടസ്സം സൃഷ്ടിക്കുന്നില്ല. തടസ്സം സൃഷ്ടിക്കുന്നില്ലെന്നു മാത്രമല്ല, അത് ആ സത്യത്തെ സ്ഫുടീകരിക്കുകയും ചെയ്യുന്നു. ജീവിതത്തെ അഭിസാരികയായും മൃത്യുവിനെ കാമുകനായും കല്പിക്കുന്ന കാവ്യത്തിൽ ഉചിതം റൊമാൻറിക് രചനാരീതിതന്നെ. അവിടെ യഥാതഥമായ രചനാരീതി അയഥാർത്ഥീകരണം നടത്തും. കാവാഫിയും ലാർക്കിനും ഏതു മൂല്യങ്ങൾ സൃഷ്ടിച്ചുവോ അതേ മൂല്യങ്ങൾതന്നെ സുഗതകുമാരിയും സൃഷ്ടിക്കുന്നു. യഥാർത്ഥമായ കാവ്യപ്രചോദന

ത്തിൽനിന്ന് രൂപംകൊണ്ട മനോഹരമായ രചനയാണ് ''അഭിസാരിക.''

*        *        *

വലിയ മനസ്സ് ആശയങ്ങളെക്കുറിച്ചു ചർച്ച നടത്തുന്നു. ഇടത്തരം മനസ്സ് സംഭവങ്ങളെക്കുറിച്ചാണ് ചർച്ചചെയ്യുക. കൊച്ചുമനസ്സ് വ്യക്തികളെക്കുറിച്ചും. ഇത് ആരോ പറഞ്ഞതാണ്. മുകളിൽപ്പറഞ്ഞ കവികൾ ആശയങ്ങളെക്കുറിച്ചു ചിന്തിക്കാൻ എൻെറ കൊച്ചു മനസ്സിനു പ്രേരണ നല്കി. സാഹിത്യാസ്വാദനം ഇങ്ങനെയാണ് മനസ്സിന് ഉയർച്ച നല്കുന്നത്.

## ബുദ്ധിമാത്രം

എനിക്ക് അധികമാളുകളെ പരിചയമില്ല. പഴയ തിരുവിതാംകൂറിലെ ചില സ്ഥലങ്ങൾ കണ്ടിട്ടുണ്ടെന്നല്ലാതെ മററങ്ങും പോയിട്ടില്ല. കോഴിക്കോടുതന്നെ അടുത്തകാലത്താണ് കണ്ടത്. കണ്ടപ്പോൾ കാണേണ്ടിയിരുന്നില്ല എന്നു തോന്നുകയും ചെയ്തു. ഡൽഹി, ബോംബെ, കൽക്കട്ട ഈ സ്ഥലങ്ങൾ ഞാൻ കണ്ടിട്ടില്ല. ഇനി ഈ ജീവിതാസ്തമയത്തിൽ കാണുമെന്നും തോന്നുന്നില്ല. ഇനി പോയിയെന്നു വിചാരിക്കൂ. എല്ലാ സ്ഥലങ്ങളും എല്ലാ മനുഷ്യരും ഒരേ മട്ടിലിരിക്കുന്നതുകൊണ്ട് വിശേഷിച്ചൊരു നേട്ടം അതുകൊണ്ട് ഉണ്ടാകാനുമിടയില്ല. അതിരിക്കട്ടെ. അധികമാളുകളെ പരിചയമില്ലെനിക്കെന്നു മുൻപ് എഴുതിയല്ലോ. അതുകൊണ്ട് പരിചയമുണ്ടായിരുന്നവരിൽ മേധാശക്തിയിൽ അദ്വിതീയനായിരുന്ന എൻ. ഗോപാലപിള്ളസ്സാറിനെക്കുറിച്ച് കൂടക്കൂടെ എഴുതാറുണ്ട്. ഇനിയും എഴുതിയെന്നു വരും. ഒരുദിവസം തിരുവനന്തപുരത്തെ ശ്രീരാമകൃഷ്ണ ആശുപത്രിക്കടുത്തുവച്ച് അദ്ദേഹത്തെ കണ്ടു. സാറു പറഞ്ഞു: ''കൃഷ്ണൻനായർ എൻെറ വീട്ടിലേക്ക് ഒന്നുവരൂ. ഞാൻ ടാഗോറിൻെറ ഗീതാഞ്ജലി സംസ്കൃതത്തിലേക്കു തർജ്ജമചെയ്തു വച്ചിട്ടുണ്ട്. അതൊന്നു കേൾക്കണം. വരുന്നത് ശ്രോതാവായിട്ടു വേണ്ട. നിരൂപകനായിട്ടുതന്നെ വന്നാൽ മതി.'' ഒരുദിവസം ഞാൻ അദ്ദേഹത്തിൻെറ വീട്ടിലെത്തി തർജ്ജമ കുറെനേരം കേട്ടു. അതിനുശേഷം പലതും സംസാരിച്ച കൂട്ടത്തിൽ അദ്ദേഹം പറഞ്ഞു: ''ടോൾസ്റേറായിയുടെ War and Peace ഞാൻ വായിച്ചിട്ടുണ്ട്. കാളിദാസൻെറ 'രഘുവംശ'ത്തിൽ ഇല്ലാത്ത ജീവിതനിരീക്ഷണം ടോൾസ്റേറായിയുടെ നോവലിലുണ്ട്. പക്ഷേ, എനിക്കു 'രഘുവംശ'മാണ് ഇഷ്ടം. പിന്നെ ഒരു വലിയ സത്യം ആ റഷ്യാക്കാരൻ പറഞ്ഞിട്ടുണ്ട്. ഏതെങ്കിലും വസ്തുവിനെ ബുദ്ധികൊണ്ടു മാത്രം സമീപിച്ചാൽ നമ്മൾ അതിനെ നശിപ്പിക്കുകയാവും.'' ടോൾസ്റേറായി പറഞ്ഞതായി ഗോപാലപിള്ളസ്സാർ അറിയിച്ച ഈ സത്യം—ബുദ്ധിമാത്രം ഒരു വസ്തുവിൽ ആരോപിച്ചാൽ ആ വസ്തു നശിക്കുമെന്ന സത്യം—നമ്മുടെ എഴുത്തുകാർ കടലാസ്സിൽ എഴുതി പോക്കററിലിട്ടുകൊണ്ടു നടക്കണം. കൂടക്കൂടെ അതെടുത്തു നോക്കണം. കഥാരചനയ്ക്കു തുടങ്ങുന്നതിനുമുൻപ് പല പരിവൃത്തി വായിക്കണം. ഭ്രാന്തില്ലാത്തവർ ഭ്രാന്തന്മാരെപ്പോലെ പെരുമാറുന്ന ഈ ലോകത്ത് യഥാർത്ഥത്തിൽ ഭ്രാന്തുള്ളവരാണ് ഭ്രാന്തില്ലാത്തവരായി പ്രത്യക്ഷരാകുന്നത് എന്ന സത്യം—ബുദ്ധിയിൽനിന്നു വരുന്ന സത്യം—കഥയെന്ന മട്ടിൽ നീലിമാലക്ഷ്മി പ്രകാശിപ്പിക്കുന്നു. ബുദ്ധിപരമായ സത്യം മാത്രമാണിത്. കലയിൽ വൈകാരിക സത്യമാണ് വേണ്ടത്. നീലിമാലക്ഷ്മി ബുദ്ധികൊണ്ട് പ്രതിപാദ്യത്തെ നശിപ്പിക്കുന്നു. (കലാകൗമുദിയിലെ 'മരത്തിൻെറ പാല്ക്കുടങ്ങൾ' എന്ന ചെറുകഥ.)

## ചോദ്യം, ഉത്തരം

''കലാകാരന്മാരുടെ സന്മാർഗ്ഗബോധത്തെക്കുറിച്ച് എന്തു പറയുന്നു?''

''കേരളത്തിലുള്ളവരെക്കുറിച്ച് ഒന്നും എഴുതാൻ വയ്യ. കോടതിയിൽ കയറേണ്ടതായി വരും. പടിഞ്ഞാറുള്ളവരുടെ കാര്യം പറയാം. ഫ്രാൻസിൽ കൾച്ചറൽ അഫയേഴ്സ് മന്ത്രിയായിരുന്ന ആങ്ദ്രേ മാൽറോ—വിശിഷ്ടങ്ങളായ നോവലുകളുടെയും The Voices of Silence എന്ന കലാനിരൂപണഗ്രന്ഥത്തിൻെറയും കർത്താവായ മാൽറോ—ഒരിക്കൽ അറസ്ററ് ചെയ്യപ്പെട്ടു. ചില കലാശില്പങ്ങൾ മോഷ്ടിച്ചു അദ്ദേഹമെന്നായിരുന്നു ആരോപണം. പാരീസിലെ ലൂവ്റ (Louvra) മ്യൂസിയത്തിൽനിന്ന് ഒരുത്തൻ മോഷ്ടിച്ചു കൊണ്ടുവന്ന രണ്ടു കൊച്ചു പ്രതിമകൾ വിലയ്ക്കു വാങ്ങിയെന്ന കുററത്തിന് പീകാസ്സോയെ പൊലിസ് അറസ്ററുചെയ്തു. പ്രതിമകൾ മോഷ്ടിച്ചവനെ തുണച്ചു എന്നതിൻെറ പേരിൽ ഫ്രഞ്ച്കവി ഗിയോം അപോളിനറെയും പൊലിസ് അറസ്ററുചെയ്ത് നാലുദിവസം കാരാഗൃഹത്തിലിട്ടിരുന്നു. അപോളിനറുടെ ജീവചരിത്രമെഴുതിയ Francis Steegmuller അദ്ദേഹത്തിൻെറയും പീകാസ്സോയുടെയും പ്രവൃത്തികളെ നീതിമത്കരിക്കുന്നുണ്ടെങ്കിലും രണ്ടുപേരും കുററക്കാർതന്നെ. പ്രഖ്യാതമായ ഒരു പത്രംവഴി മോഷ്ടിക്കപ്പെട്ട വസ്തുക്കൾ തിരിച്ചു നല്കിയതുകൊണ്ട് പീകാസ്സോയും അപോളിനറും ജയിലിൽ പോയില്ല. അപോളിനർമാത്രം നാലുദിവസം തടവറയിൽ കിടന്നു. കൂടുതൽ അറിയണമെന്നുള്ളവർ Apollinaire (F. Steegmuller) എന്ന പുസ്തകവും Gioconda എന്ന ജേണലിസ്ററിക് റോവലും വായിക്കുക.'' (Wolf Mankowitz)

''നൂറിനു നൂറും സദാചാരതല്പരനായിരുന്ന ഒരു കവിയുടെ പേരു പറയൂ?''

''ജി. ശങ്കരക്കുറുപ്പ്.''

''സാഹിത്യത്തിലെ ജെൻറിൽമാൻ ആര്?''

''പ്രൊഫസർ എൻ. കൃഷ്ണപിള്ള.''

''കവിതയിൽ ആധ്യാത്മികത്വത്തിൻെറ പരിമളം പ്രസരിപ്പിച്ച കവികൾ...?''

''നിത്യജീവിതത്തിൽ ഹോമോസെക്ഷ്വാലിററിവരെ ചെന്നെത്തും. അവർക്കു മദ്യം ഒഴിച്ചുകൂടാൻ വയ്യ.''

''വാഗ്മികൾ?''

''ഏററവുംകുറും മനസ്സാക്ഷിയില്ലാത്തവർ''

''മിതവ്യയം?''

''വളരെ നന്ന്. പക്ഷേ, വേണ്ടപോലെ വസ്ത്രധാരണം ചെയ്യാതെയും ബ്ളയ്ഡിന് ലാഭമുണ്ടാക്കാൻവേണ്ടി ഷേവ്ചെയ്യാതെയും നടക്കുന്നവൻ അധമൻ.''

''വിനയം?''

''സ്ത്രീകളോടാവുമ്പോൾ കാമം മറച്ചുവയ്ക്കാൻ ഉപകരിക്കുന്നത്. (സ്ത്രീകളോടു അതിരുകടന്ന വിനയം കാണിക്കുന്നവരെ സൂക്ഷിക്കുക.)

## ബാലിശം

ആങ്ദ്രേ മാൽറോയുടെ ആത്മകഥയിൽ (Antimemoires) ''വളർച്ചയെത്തിയവർ ഈ ലോകത്തില്ല'' എന്നു പറഞ്ഞിട്ടുണ്ട്. പതിനഞ്ചുകൊല്ലത്തോളം പാതിരിയായിരുന്ന ഒരുത്തനോട് മാൽറോ ചോദിച്ചു, പാപനിവേദനങ്ങൾ അത്രയുംകാലം കേട്ടിട്ട് അയാൾ എന്തു പഠിച്ചുവെന്ന്. പാതിരിയായിരുന്ന ആള് മറുപടി നല്കി? '' 1) നമ്മൾ വിചാരിക്കുന്നതിലധികം ആളുകൾ അസന്തുഷ്ടരാണ്. 2) വളർച്ചയെത്തിയവർ ഈ ലോകത്തില്ല.''

ശരിയാണിത്. 'ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം' എന്നു വിശ്വസിക്കുന്ന സന്ന്യാസിമാർ ബസ്സിൽ സീററു കിട്ടുന്നതിനുവേണ്ടി മററുള്ളവരെ ഇടിച്ചിട്ടുകൊണ്ടു കേറുന്നതു ഞാൻ പലതവണ കണ്ടിട്ടുണ്ട്. അറുപതുകഴിഞ്ഞ സ്ത്രീകൾ പതിനെട്ടു വയസ്സുള്ള പെൺകുട്ടികളുടെ മാനസികനില വച്ചുപുലർത്തുന്നത് നമ്മൾ എല്ലാവരും കണ്ടിട്ടുണ്ട്. ഒരു യഥാർത്ഥസംഭവം പറയാം. ഒരു വീട്ടിൻെറ മുൻപിൽ അറുപതു വയസ്സോളമുള്ള ഒരു സ്ത്രീയും കുറെ ചെറുപ്പക്കാരികളും സംസാരിച്ചു നില്ക്കുകയായിരുന്നു. അവിടെ ഒരു വീട് അന്വേഷിച്ചു വന്ന ഒരു ചെറുപ്പക്കാരൻ പ്രായംകൂടിയ സ്ത്രീയോടാണ് കാര്യങ്ങളൊക്കെ ചോദിച്ചു മനസ്സിലാക്കിയത്. ചെറുപ്പക്കാരികളോടു സംസാരിച്ചാൽ തെററിദ്ധാരണയുണ്ടാകുമെന്ന് അയാൾ സ്വാഭാവികമായും കരുതിയിരിക്കും. ചെറുപ്പക്കാരൻ തിരിച്ചു പോയപ്പോൾ തലമുടി പാടേ നരച്ച സ്ത്രീ സ്വല്പം ശൃംഗാരത്തോടെ പറഞ്ഞു: ''അയാള് എന്നോടു മാത്രമേ സംസാരിച്ചുള്ളൂ. നിങ്ങളൊക്കെ എന്തു വിചാരിച്ചോ എന്തോ? വല്ലാത്ത നോട്ടവുമുണ്ട് അയാൾക്ക്'' പെൺപിള്ളേർ ചിരിച്ചില്ല. എനിക്കു ചിരിയടക്കാൻ കഴിഞ്ഞില്ല. വാർദ്ധക്യത്തിലെത്തിയ സ്ത്രീകളുടെ മനസ്സ് ചെറുപ്പക്കാരികളുടേതാണ്. അമ്മൂമ്മയോടു സംസാരിക്കുന്നു എന്ന വിചാരമായിരുന്നു യുവാവ്. അമ്മൂമ്മയാകട്ടെ, മധുരപ്പതിനേഴുകാരിയായി അയാളുടെ മുൻപിൽ നില്ക്കുകയും ചെയ്തു. ഇങ്ങനെ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും നല്കാം. മഹാവ്യക്തികൾപോലും ശിശുക്കളെപ്പോലെ പെരുമാറുന്നതു ഞാൻ കണ്ടിട്ടുണ്ട്. മാൽറോ പറഞ്ഞത് സത്യം!

'കഥ'മാസികയിൽ അജ്ഞാതവീരൻ എന്ന കഥയെഴുതിയ കെ.വി. പുട്ടപ്പ പ്രായംകൂടിയ ആളാണെങ്കിലും വളർച്ചയെത്തിയ ആളല്ല.

...ന്നങ്കിൽ ഈ ബാലിശമായ കഥ ...ദ്ദേഹം എഴുതുമായിരുന്നില്ല. ഇതു ...ജമചെയ്ത കെ. രാധാകൃഷ്ണൻ ...യിരുന്നു പരിപാകമല്ലാത്ത മനസ്സുള്ളയാ ...ണ്. "ഉണ്ട പോററിന് ഉചിതം കാണി ക്കുന്ന" ഒരു ഫൂളിൻെറ കഥ പറയുകയാണ് പുട്ടപ്പ. ആപത്തിൽ തുണച്ച യജമാനനെ വെള്ളപ്പൊക്കത്തിൽനിന്നു രക്ഷിക്കാനായി ആ പരിചാരകൻ വള്ളത്തിൽനിന്ന് നദിയിൽ ചാടിയത്രേ. ചാടിയില്ലെങ്കിൽ വള്ളം മുങ്ങുമായിരുന്നുപോലും. ഒടുവിൽ, തമിഴ് സിനിമയിൽ കരകരശബ്ദത്തോടെ ദൈവം സ്വർഗ്ഗത്തുനിന്നിറങ്ങി വന്ന് ഭൂമിയിൽ നില്ക്കുന്നതുപോലെ വേലക്കാരൻ യജമാന ൻെറ മുൻപിൽ വന്നുനിന്നു. എന്തൊരു സ്റ്റുപിഡിററി!

## നിർവ്വചനങ്ങൾ

ഭർത്താവിൻെറ അമ്മ: മുണ്ടും നേരിയതും ധരിച്ച ഇദി അമീൻ.

വാർദ്ധക്യം: ആരും കാണാതെ കണ്ണാടി നോക്കിയിട്ട് ഞാനിപ്പോഴും സുന്ദരൻതന്നെ/സുന്ദരിതന്നെ എന്നു വിചാരിച്ച് ആഹ്ളാദിക്കുന്ന കാലം.

ഗന്ധർവ്വൻമാർ: പങ്ങമ്പുഴ കൃഷ്ണപിള്ള, യേശുദാസ്.

ക്ഷേത്രങ്ങൾ: നഗരമദ്ധ്യത്തിൽ ആയാലും വവ്വാലിനും മൂങ്ങയ്ക്കും പാർക്കാൻ പററിയ സ്ഥലങ്ങൾ.

മാക്സി: അല്ലെങ്കിൽ രാവട: കുറച്ചുകാലം മുൻപുവരെ ചെറുപ്പക്കാരികളുടെ ഒരു കഞ്ചുകം.

ഇപ്പോൾ കിഴവികൾ ധരിക്കുന്നത്.

[രഹസ്യമായി ധരിക്കുക മാത്രമല്ല. അത് അണിഞ്ഞുകൊണ്ട് ഗെയ്ററിൽ വന്നുനില്ക്കും.]

ക്വിസ്സ് പ്രോഗ്രാം: ബുദ്ധിശൂന്യർ ബുദ്ധിയുള്ളവരെ മുട്ടുകുത്തിക്കുന്ന ഏർപ്പാട്.

അതിഥി: 'ഒന്നു പോകൂ, എനിക്ക് ഉറങ്ങണം' എന്ന് നമ്മെക്കൊണ്ടു മനസ്സിൽ പറയിക്കുന്ന ആള്.

ഓട്ടൻതുള്ളൽ: മലബാർ രാമൻനായർ പോയതോടെ അപ്രത്യക്ഷമായ ഒരു കല.

കഥകളി: 'ഡിലിററാൻറി'കൾക്കു സഹൃദയരാണെന്നു ഭാവിക്കാൻ സഹായിക്കുന്നത്.

## അഭിമുഖസംഭാഷണം

സാഹിത്യം, പൊതുവായ സംസ്കാരം, രാഷ്ട്രവ്യവഹാരം ഈ മണ്ഡലങ്ങളിൽ പ്രവർത്തിക്കുന്നവരെ നേരിട്ടുകണ്ടു ചോദ്യങ്ങൾ ചോദിക്കുന്നതും അവരുടെ ഉത്തരങ്ങൾ അച്ചടിച്ച് വിടുന്നതും പാഴ്‌വേലയാണ്. ആരും ശരിയായ ഉത്തരങ്ങൾ—ആർജ്ജവത്തോടു കൂടിയ ഉത്തരങ്ങൾ—നല്കുകയില്ല. നല്കാൻ തുടങ്ങിയാൽ ഇവിടെ കഴിഞ്ഞുകൂടാൻ സാദ്ധ്യമല്ലാതെ വരും. ഞാനൊന്നു ചോദിക്കട്ടെ, നിങ്ങളുടെ മനസ്സിൽ വരുന്ന വിചാരങ്ങളെയാകെ പിടിച്ചെടുക്കുന്ന ഒരു യന്ത്രം എൻെറ

**വലിയ മനസ്സ് ആശയങ്ങളെക്കുറിച്ചു ചർച്ച നടത്തുന്നു. ഇടത്തരം മനസ്സ് സംഭവങ്ങളെക്കുറിച്ചാണ് ചർച്ച ചെയ്യുക. കൊച്ചുമനസ്സ് വ്യക്തികളെക്കുറിച്ചും. ഇത് ആരോ പറഞ്ഞതാണ്. മുകളിൽപ്പറഞ്ഞ കവികൾ ആശയങ്ങളെക്കുറിച്ചു ചിന്തിക്കാൻ എൻെറ കൊച്ചുമനസ്സിനു പ്രേരണ നല്കി. സാഹിത്യാസ്വാദനം ഇങ്ങനെയാണ് മനസ്സിന് ഉയർച്ച നല്കുന്നത്.**

കൈയിലുണ്ടെന്നു കരുതൂ. ഞാനതുകൊണ്ട് വിചാരങ്ങളെ പകർത്തിയെടുത്ത് ലൗഡ്സ്പീക്കറിലൂടെ ആളുകളെ കേൾപ്പിക്കാൻ സന്നദ്ധനായാൽ നിങ്ങൾ എന്നെ വെറുതെ വിടുമോ? അപ്പോൾ നിങ്ങൾക്കുണ്ടാകുന്ന എതിർപ്പുതന്നെ ഇൻറർവ്യൂ നടത്താൻ വരുന്ന ആളിനോടും ഉണ്ടാകും. ചോദ്യമേതുമാകട്ടെ. ഉത്തരം അർദ്ധസത്യമായിരിക്കും. അർദ്ധസത്യത്തിനും സമ്പൂർണ്ണവ്യാജത്തിനും തമ്മിൽ വ്യത്യാസമില്ല. ഈ വ്യാജോക്തികളാണ് വായനക്കാർക്ക് വാരികകളിലൂടെ കിട്ടുന്നത്.

ഇനി ചോദ്യങ്ങൾ ചോദിക്കുന്ന ആൾ സാമാന്യതത്ത്വങ്ങളെയും മററു വ്യക്തികളെയുംവിട്ട് ഉത്തരം പറയുന്ന ആളിൻെറ വ്യക്തിഗതങ്ങളായ കാര്യങ്ങളിലേക്കു കടന്നാലോ? അപ്പോഴും ചെറുക്കൽ അല്ലെങ്കിൽ എതിർപ്പ് ഉണ്ടാകും. അതിൻെറ ഫലം വ്യാജോക്തിയും. ഒരിക്കൽ പ്രശസ്തനായ ഒരഭിഭാഷകനെ ഇൻറർവ്യൂ ചെയ്യാൻ ഒരാൾ ചെന്നു. അഭിഭാഷകൻെറ അച്ഛൻ സി.വി. രാമൻപിള്ളയുടെ വേലക്കാരനായിരുന്നു. അതു മനസ്സിലാക്കാതെ ചെന്നയാൾ ചോദ്യമെറിഞ്ഞു: "അങ്ങയുടെ കുടുംബവും സി.വി. രാമൻ പിള്ളയും തമ്മിലുള്ള ബന്ധമെന്ത്?" അഭിഭാഷകൻ ചാടിയെഴുന്നേററ് "ഇറങ്ങെടാ പുറത്ത്" എന്ന് ആക്രോശിച്ചു. കുററം പറയാനില്ല. വേരുകൾ തോണ്ടിയെടുത്തു പുറത്തിടുന്നത് ആർക്കും ഇഷ്ടമുള്ള കാര്യമല്ല.

ഇൻറർവ്യൂവിൻെറ വേറൊരു ന്യൂനത പറയുന്ന മറുപടികൾ അതേമട്ടിൽ അച്ചടിച്ചു വരില്ല എന്നതാണ്. സെൻസേഷനെ ലക്ഷ്യമാക്കി ഉത്തരങ്ങൾക്കു രൂപപരിവർത്തനം വരുത്തുന്നത് എല്ലാക്കാലത്തും ഉള്ളതുതന്നെ. കുറച്ചു മാസങ്ങൾക്കുമുൻപ്, എനിക്കു വിശ്വാസമുണ്ടായിരുന്ന ഒരു മാന്യൻ എന്നോടു ചില ചോദ്യങ്ങൾ ചോദിച്ചു. ഞാൻ നല്കിയ ഉത്തരങ്ങൾ അദ്ദേഹം ടേപ്പിലെടുത്തു കൊണ്ടുപോയി. പക്ഷേ, അവ അച്ചടിച്ചു വന്നപ്പോൾ എനിക്ക് അമ്പരപ്പാണുണ്ടായത്. പലതും ഞാൻ പറഞ്ഞതുപോലെ അല്ലായിരുന്നു. അപ്പോൾ നിഷേധിക്കുന്നതിലോ പ്രതിഷേധിക്കുന്നതിലോ ഒരർത്ഥവുമില്ല. കൃഷ്ണൻനായർ ഇങ്ങനെതന്നെയാണ് പറഞ്ഞത് എന്നാവും മറുപടി. അതുകൊണ്ട് അഭിമുഖസംഭാഷണം ഒഴിവാക്കുന്നതാണു നല്ലത്.

പാലാ നാരായണൻനായരെ ചവറ കെ. എസ്. പിള്ള ഇൻറർവ്യൂ ചെയ്തതിൻെറ റിപോർട്ട് കുങ്കുമം വാരികയിലുണ്ട്. വിരസങ്ങളും ബഹിർഭാഗസ്ഥങ്ങളുമായ ചില ചോദ്യങ്ങൾ. അവയ്ക്ക് അമ്മട്ടിലുള്ള ഉത്തരങ്ങളും. ഇതുകൊണ്ട് വായനക്കാർ ഒന്നും നേടുന്നില്ല. വന്ധ്യമായ ധിഷണയിൽനിന്ന് ആവിർഭവിക്കുന്ന ചോദ്യങ്ങളും ഉത്തരങ്ങളും. വായനക്കാരൻെറ ധിഷണ സജീവമാണെങ്കിൽത്തന്നെയും അവ കാണുമ്പോൾ അതിന് (ധിഷണയ്ക്ക്) വന്ധ്യത്വം വന്നു ചേരും. ഇതൊക്കെക്കൊണ്ടാണ് അഭിമുഖസംഭാഷണം വ്യർത്ഥയത്നമാണെന്നു മുകളിൽ എഴുതിയത്. ധിഷണാശാലികളുടെ ഇൻറർവ്യൂപോലും പ്രയോജനരഹിതമാണ്. 30–5–88–ലെ ന്യൂസ്‌വീക്കിൽ അതിൻെറ എഡിററർ ഇൻ ചീഫ് ഗോർബച്ചേവിനോടു ചോദിച്ച ചോദ്യങ്ങളും അവയ്ക്ക് അദ്ദേഹം നല്കിയ ഉത്തരങ്ങളും കാണാം. അതും പാഴ്‌വേലയായേ എനിക്കു തോന്നിയുള്ളു.

* * *

സർക്കാർജ്ജോലി നോക്കുന്നതിലും നിത്യജീവിതം നയിക്കുന്നതിലും പെരുങ്കള്ളനായ ഒരുത്തൻ ഹരിശ്ചന്ദ്രൻെറ വേഷംകെട്ടി അഭിനയിക്കുന്നത് ഞാനൊരിക്കൽ കണ്ടു. ഇതുപോലെയാണ് നമ്മുടെ രചനകൾ. അടിയിലാകെ അസത്യം. തിളക്കമുള്ള എന്തോ ഒന്ന് അതിനെ പൊതിഞ്ഞിരിക്കുന്നു. ആ തിളക്കം സത്യമാണെന്നു നമ്മൾ വിചാരിക്കുന്നു.

# കപൂർ കലയുടെ ചേലും ചേരുവയും

രാജ് കപൂറിന്റെ നാലുപതിറ്റാണ്ട് നീണ്ട കലാസപര്യയുടെ ഗതി വിഗതികളും കയറ്റിറക്കങ്ങളും മാലതി സഹായിയുടെയും വിമൽദിസ്സാനായകയുടെയും പഠനത്തെ മുൻനിറുത്തി നാം സാമാന്യമായി പരിശോധിച്ചു കഴിഞ്ഞു. ഈ പരിണാമഗതിയിൽ ചില ഘട്ടങ്ങളിൽ ചില ഘടകങ്ങൾ മുന്തിനിൽക്കുകയും മറ്റു ചില ഘട്ടങ്ങളിൽ ആ ഘടകങ്ങൾ മറ്റുള്ളവയ്ക്കു വഴിമാറിക്കൊടുക്കുകയും മറ്റും ചെയ്യുന്നുണ്ടെങ്കിലും ഏഴു ധാരകൾ നമ്മുടെ ഗ്രന്ഥകർത്താക്കൾ വേർതിരിച്ച് പട്ടികയാക്കുന്നു. അവ ചുവടെ ചേർക്കുന്നു.

1. ചിത്രങ്ങളുടെ ഹൃദയം റൊമാൻറിസിസം അഥവാ പ്രേമകഥനം.
2. റിയലിസവും ഫാൻറസിയും (യഥാർത്ഥ ശൈലിയും ഭ്രമകല്പനയും) തമ്മിൽ വിചിത്രമായ സമ്മേളനം.
3. സംഗീതം കേന്ദ്രഘടകം. സംഗീത ശൈലി കൊണ്ടുതന്നെ ചിത്രത്തിന്റെ സാമാന്യരൂപം ഗ്രഹിക്കാം.
4. സ്പെക്ടക്കിളിൽ (തകർപ്പൻ ദൃശ്യം) കനത്ത ഊന്നൽ. പലപ്പോഴും സ്പെക്ടക്കിൾ ആഖ്യാന പ്രവാഹത്തെ പിൻതള്ളി മുന്നേറുന്നു.
5. മിത്താള്ളജിക്കൽ (പുരാണ കഥാധിഷ്ഠത) അവബോധ ചിത്രങ്ങളിൽ സാർവത്രികം. കൃഷ്ണപരാമർശങ്ങൾ കൂടക്കൂടെ.
6. വ്യക്തമായ ധാർമ്മിക സന്ദേശവും യഥാർത്ഥ പ്രേമത്തിന്റെ പ്രകീർത്തനവും.
7. അംഗവിക്ഷേപങ്ങൾ, പോസ്ചർ (ഭാവഹാവ സമന്വിതമായ നില്പ്) മുഖഭാവാഭിനയം എന്നിവയിൽ കണക്കിലേറെ ഊന്നൽ. സംഭാഷണ ഭാഷ അതിർ കവിഞ്ഞ് റെട്ടറിക്കൽ (അനന്തപത്മനാഭൻ, അക്ബർ തുടങ്ങിയവരുടെ ഗാംഭീര്യം തുളുമ്പുന്ന കഠിന ഭാഷാപ്രേമത്തെ റെട്ടറിക്കൽ എന്നു വിശേഷിപ്പിക്കാം-ലേ) ആകുന്നു.

പ്രശസ്തനായ പിതാവിന്റെ നാടകങ്ങളുടെ, പ്രത്യേകിച്ചും ക്ളാസ്സിക്കൽ കഥകളെ അധികരിച്ചുള്ള കസ്റ്റ്യും നാടകങ്ങളുടെ സ്വാധീനത്തിൽ നിന്ന് രാജ്കപൂറിന്റെ കല ഒരിക്കലും വിമുക്തമായിരുന്നില്ല എന്ന് ഈ ഏഴിനങ്ങളിൽ ഏഴാമത്തേത് വ്യക്തമാക്കുന്നു. ''യഥാർത്ഥ പ്രേമ''ത്തെക്കുറിച്ചുള്ള സ്വപ്ന ദർശനങ്ങളും കൃഷ്ണപക്ഷപാതവും രാജ് കപൂറിലെ ''മാർക്കണ്ഡേയ'' (ഇൻറർനാഷണൽ അഡോൾസെൻസ്) പ്രതിഭയ്ക്കു സാക്ഷ്യം വഹിക്കുന്നു.

ഈ ഏഴിനങ്ങളിൽ വ്യക്തമായി പറഞ്ഞിട്ടില്ലെങ്കിലും അവയിൽ നിന്ന് ഉരുത്തിരിയുന്നതും ഗ്രന്ഥകർത്താക്കൾ പലപ്പോഴും പരാമർശിക്കുന്നതുമായ മറ്റൊരു ഘടകമുണ്ട്: പരമ്പരാഗതവും (ട്രഡീഷണൽ) ആധുനികതയും തമ്മിലുള്ള ചിലപ്പോൾ ചേരുംപടിയോ പലപ്പോഴും ചേരാത്തപടിയോ ആയ ചേരുവ. രാജ്കപൂറിന്റെ ഗ്രാമീണവും നാടോടിയും ട്രൈബലും (ഗിരിജനം) ആയ ഘടകങ്ങളും കഥാപാത്രങ്ങളും ദൃശ്യങ്ങളും മുഖ്യമായി നാഗരികരായ കാണികളുടെ കൗതുകം തൃപ്തിപ്പെടുത്താനുതകുന്നവയാണ്—ശ്യാം ബെനിഗലിന്റെ ''അങ്കൂരും'' മൃണാൾ സെന്നിന്റെ ''മൃഗയ''യും മറ്റും. ആധികാരികത്വത്തോടെ സത്യസന്ധമായി അവതരിപ്പിക്കുന്ന ഗ്രാമീണരെയും ആദിവാസികളെയും ശ്രദ്ധിക്കുക. ക്ളാസ്സിക്കൽ നൃത്തവും വരേണ്യ വാദ്യസംഗീതവും അഭ്യസിച്ച മാംസള ശരീരികൾ അർദ്ധ വസ്ത്രാലംകൃതകളായി കപൂറിന്റെ സിനിമകളിൽ നാഗരികരുടെ ഏതോ ദാഹങ്ങളെ തൃപ്തിപ്പെടുത്താനായി ആടുന്നതും പാടുന്നതുംകൂടി കാണുക. അപ്പോൾ യാഥാർത്ഥ്യവും വച്ചുകെട്ടും തമ്മിലുള്ള വൈപരീത്യം വ്യക്തമാകും.

രാജ്കപൂറിന്റെ ഒരു ചിത്രത്തിന്റെ ചേരുവ ചികഞ്ഞ് നമുക്ക് പരിശോധിക്കാം. രാജ്കപൂറിന്റെ രണ്ടാം ഘട്ടത്തിന്റെയും മൂന്നാം ഘട്ടത്തിന്റെയും കണ്ണിയായ സംഗം (1964) കപൂർ കലയുടെ ലക്ഷണങ്ങളെല്ലാം ഒത്തുചേരുന്ന പക്വമായ ഒരു സൃഷ്ടിയാണ്. ദക്ഷിണേഷ്യൻ രാഷ്ട്രങ്ങളിലും പശ്ചിമേഷ്യയിലും സോവിയറ്റ് യൂണിയനിലുമെല്ലാം വമ്പിച്ച വിജയം നേടിയ ഈ ''പണംവാരി ചിത്രം'' രാജ്കപൂറിന്റെ പല ചിത്രങ്ങളുംപോലെ ഒരു ത്രികോണ പ്രേമകഥയാണ്. ഈ ത്രികോണത്തിന്റെ പ്രതീകമാണ് ചിത്രത്തിന്റെ പേരായ ''സംഗം'' അഥവാ പ്രയാഗയിലെ ത്രികോണ സംഗമം—ഗംഗയും യമുനയും സരസ്വതിയും തമ്മിലുള്ള സംഗമം. സരസ്വതി ചരിത്രാ



ബോബിയിൽ നിന്ന്

RAJ KAPOOR'S FILMS
Harmony of Discourses
by Wimal Dissanayake & Malti Sahai
Vikas, New Delhi, 1988
Price Rs. 225

കാലത്തെങ്ങോ അപ്രത്യക്ഷയായി. അതുപോലെ ത്രികോണ പ്രേമ കഥയിലും ഒരു ധാര—ഒരു കാമുകൻ—അപ്രത്യക്ഷമാവണം. കഥാനായികയായ രാധയെ പ്രേമിക്കുന്ന കളിക്കൂട്ടുകാരനാണ് ധനവാനായ ഗോപാലും ദരിദ്രനായ സുന്ദറും. പ്രയാഗ് സംഗമത്തിൽ നിന്ന് സരസ്വതിയെന്നപോലെ ''സംഗ'ത്തിൻെറ സാക്ഷാൽക്കാരത്തിനായി താൻ പിൻവാങ്ങുന്നു എന്നുപറഞ്ഞുകൊണ്ട് ഗോപാൽ ആത്മഹത്യ ചെയ്യുമ്പോൾ ധനിക യുവാവിൻെറ ത്യാഗ സൗരഭവും ദരിദ്ര യുവാവിൻെറ ജീവിത സാക്ഷാൽക്കാരവും ചേർന്ന് വർഗ്ഗ വൈരുദ്ധ്യങ്ങളെ രാജ്കപൂർ സമർത്ഥമായി സമന്വയിപ്പിക്കുന്നു. അതേ സമയം സുന്ദർ തിരസ്കരിക്കപ്പെടുകയും അപമാനിക്കപ്പെടുകയും ചെയ്യുന്ന കഥാഘട്ടത്തിൽ ദാരിദ്ര്യത്തിൻെറ യാതനയേയും ധനികത്വത്തിൻെറ ഹൃദയശൂന്യതയേയും കുറിച്ചുപന്യസിച്ച് ദരിദ്രരായ കാണികളെ തൃപ്തിപ്പെടുത്തുവാൻ രാജിനു കഴിയുകയും ചെയ്യുന്നു.

ചിത്രമാരംഭിക്കുന്നത് തൻെറ പിതാവ് പൃഥ്വിരാജ് നടത്തുന്ന ഭക്തി നിർഭരമായ പൂജയോടും മന്ത്രജപധ്വനികളോടുമാണ്. ദരിദ്രനായ സുന്ദർ ഭാഗ്യവും സാമർത്ഥ്യവും കൊണ്ട് ഒരു വൈമാനികനായി യൂറോപ്പിലും മറ്റും ചുറ്റിയടിക്കുമ്പോൾ യന്ത്ര സംസ്കാരത്തിൻെറ ആധുനികതയും യൂറോപ്യൻ പരിഷ്കാരത്തിൻെറ ജാജ്വല്യതയും പ്രയാഗ സംഗമത്തിലെ പരമ്പരാഗത മന്ത്രജപങ്ങളുടെ മന്ത്രധ്വനിയും ചേർന്ന് മനോഹരമായ മസാല യൊരുങ്ങുന്നു. ഭാരതീയരുടെ പരമ്പരാഗത യൗവ്വന പ്രേമത്തിൻെറ മൂർത്തീകരണമായ രാധാ-കൃഷ്ണ കലയെ പലതരത്തിലും ധ്വനിപ്പിക്കുന്നു. രാധാ, ഗോപാൽ, സുന്ദർ എന്നീ പേരുകളിൽത്തന്നെ അതു കാണാം. കൂടാതെ പുരാണ പ്രസിദ്ധമായ രാസലീലയെ അനുസ്മരിക്കുംവിധം സുന്ദർ രാധയുടെ വസ്ത്രങ്ങൾ കവർന്ന് കടന്നുകളയുന്ന രംഗവും ഉണ്ട്. എന്നിട്ട് സുന്ദർ പാടുന്ന പാട്ടും പുരാണത്തിൻെറ ഗോപികരമണനെ അനുസ്മരിപ്പിക്കുന്നു:

''ബോല് രാധാ ബോല് സംഗം
ഹോഗാ കി നഹിം.''
(പറയൂ പറയൂ രാധേ, നമ്മുടെ സംഗമം നടക്കുമോ ഇല്ലയോ?)

പ്രേമമെന്നാൽ രാജ്കപൂറിന് പാട്ടും ആട്ടവുമാണല്ലോ. അതുകൊണ്ട് ഗോപാലിനെക്കൊണ്ട് പാടിക്കുന്നു:

''ഹർ ദിൽ ജോ പ്യാർ കരേഗ
വൊ ഗാനാ ഗായേ ഗാ.''

ഇന്ത്യൻ ജനപ്രിയ സിനിമകളിലെ ത്രിമധുരമാണല്ലോ പ്രേമവും സൗഹൃദവും ത്യാഗവും. ഇവ മൂന്നും സംഗത്തിൽ സമ്മേളിച്ചിരിക്കുന്നു. അതോടൊപ്പം ശാലീനതയും അഭിലഷണീയതയും കീഴടങ്ങൽ പ്രകൃതവും (സബ്മിസ്സിവ്നെസ്സ്) ഉള്ള ഭാരത സ്ത്രീകൾ തൻ ഭാവശുദ്ധി. പുരുഷൻെറ മേൽക്കോയ്മക്കിണങ്ങുന്ന സ്ത്രീ സങ്കല്പം. അതേ സമയം യൂറോപ്യൻ നൈറ്റ് ക്ളബ്ബുകളിലെ കോമാളിത്തരങ്ങൾ മുതൽ ആകാശവീഥിയെ കിടിലം കൊള്ളിച്ചുകൊണ്ട് ചീറിപ്പായുന്ന സൂപ്പർ സോണിക് വിമാനങ്ങളുടെ അത്യന്താധുനികതയും!

ഇത്തരം ചലച്ചിത്രങ്ങളുടെ മൂല്യഘടനയും സാമൂഹ്യ പ്രസക്തിയും നമ്മുടെ ഗ്രന്ഥകർത്താക്കൾ ഇങ്ങനെ സമാഹരിക്കുമ്പോൾ യോജിക്കാതിരിക്കാനാവില്ല:

''രാജ്കപൂറിൻെറ സിനിമ സുരക്ഷിതത്വത്തിൻെറ സിനിമയാണ്—ജീവിതത്തിലെയും സമൂഹത്തിലെയും അസുഖകരങ്ങളായ യാഥാർത്ഥ്യങ്ങളെ തൽക്കാലത്തേക്കെങ്കിലും മാനസികമായി തരണം ചെയ്യാൻ കാണികളെ ഒരുക്കുന്ന സിനിമ. കാണികളിൽ ആനന്ദവും സന്തുഷ്ടിയും സ്വച്ഛതയും പകരുന്ന സിനിമ.''

അതെ, കലാപ വാസനകളെ മുളയിൽ തന്നെ നുള്ളിക്കളഞ്ഞ് നിലനിൽക്കുന്ന വ്യവസ്ഥയോട് (സ്റ്റാറ്റസ് കോ) കാണികളെ മെരുക്കിയെടുക്കുന്ന കല.

കലയിലെ അർത്ഥ സൃഷ്ടി, ആ സൃഷ്ടിയിൽ കലാകാരനോടൊപ്പം സഹൃദയനുള്ള പങ്ക്, യാഥാർത്ഥ്യം ഉടോപ്യയും (സാങ്കല്പിക സ്വർഗം) തമ്മിലുള്ള വൈരുദ്ധ്യാത്മകതയിലൂടെ യാഥാർത്ഥ്യച്ഛാദനം നിർവ്വഹിക്കുന്നു. കലാശില്പകൗശലം തുടങ്ങിയ ഗഹനങ്ങളായ പ്രമേയങ്ങൾ ആധുനിക ഘടനാവാദത്തിൻെറയും മറ്റും ഉപാധികളുപയോഗിച്ച് നമ്മുടെ ഗ്രന്ഥകർത്താക്കൾ അവതരിപ്പിക്കുന്നുണ്ട്. അവകൂടി ചർച്ച ചെയ്തു. ഇപ്പോൾത്തന്നെ നീണ്ടുപോയ നിരൂപണം ഇനിയും നീട്ടുന്നില്ല. ഇന്ത്യൻ സിനിമാ നിരൂപണ ശാസ്ത്രത്തിൽ പുതിയ വഴിത്താരകൾ വെട്ടുകയും പ... അനാവരണം ചെയ്യുകയ... കൃതി ഈ വിഷയത്തി... വർക്ക് ആത്മാരത്ഥ... പാർശ ചെയ്യുന്നു.

...ാപിള്ള

...കൾ. സ്ഥിരം

35-ാം പേജിൽനിന്നും തുടർച്ച!

പരമപ്രധാനമായത്. ...ഭീകരസംഘ

സൾഫ്യൂറിക് ആസിഡി...ൽ സ്ത്രീകളും പഠിച്ചത് അനിയേട്ടന് ഓർമ്മ...ണ്ട്. (ഭാഗ്യം.

അമ്മൂ, അനിയേട്ടനോടി...ം സൂക്ഷിന്ന് അമ്മു ഒന്നു പറയോ... ...ൽ പുലികൾ നുവേണ്ടി. അധികംണ്ടായില്ല...കളുടെ അഴിമ തവണയെങ്കിലും നമ്മൾതമ്മിൽ...ർച്ച, രണ്ട്.

ശരി. പണ്ടും അനിയേട്ട...യ യുവജന തീരുമാനത്തിൽനിന്ന് എന്തുവ...ൾ, പൈങ്കിളി കാത്ത ആളായിരുന്നല്ലോ... ക...ത്തിനു കൊ പിടിവാശിതന്നെ ഇപ്പോഴും അ...ഴ്. ബന്ധും

നിങ്ങള് ഈ കുട്ടിയെ തിര...വർ മുപ്പത്. പോയ്ക്കോളിൻ. ഹാ, പിന്...ച്ച ചത്തവർ ആരെങ്കിലും വല്ല തെമ്മാടിത്ത...ത്, അഞ്ച്. ച്ചാൽ.... ചാരിത്രം ഒരു സ്ത്രീ...ഥാകാലം നിസ്സാര കാര്യമല്ല. നിങ്ങൾ പേ... പുറത്തുനില്ക്കുന്ന രണ്ടുപേരോട്...ക്കു വരാൻ പറയൂ.

അനിയേട്ടാ, അമ്മൂനെ ഞാ... കൊണ്ടുപൊക്കോളാൻ പറഞ്ഞ്... വിടെക്കിടന്ന് വെറുതെ ബഹള...ച്ചട്ടാ... അല്ലെങ്കിൽപ്പിന്നെ അവള്... തുണിതിരുകണം... നൊ. ... ഈവൻ ഇമാജിൻ ടു ഡു ഇററ്... ...ൽ ക്ഷേമ

ഒന്നുകൂടി ഞാൻ മൂക്കില് വിരല...

അനിയേട്ടൻെറ ഷർട്ടിലുള്ള ചോ...ാൽ അത് ഡ്രൈക്ളീനിംഗ് ചെയ്താൽക... പുവ്വോ സംശയാണ്. ഞാനെത്ര പ്രാവശ്യം പറഞ്ഞു തുടയ്ക്കാൻ...

എവിടാടോ കയറ്? കൈയും കാലും കെട്ടാൻള്ളത്...

ശരി.

എടോ. അല്പം വൃത്തിള്ള തുണി എടുക്കായിരുന്നില്ലേ തനിക്ക്. വായേല് തിരുകാനുള്ളതല്ലേ... പിന്നേയ് സൾഫ്യൂറിക് ആസിഡാണ് കൈയിലുള്ളതെന്നോർക്കണം. തൻെറ കൈയിലോ മറേറാ ആയാൽ...

അപ്പോ ശരി.

അനിയേട്ടാ, അവസാനമായി ഒരിക്കൽക്കൂടി അപേക്ഷിക്കുന്നു—ഇങ്ങനെ നോക്കാതിരിക്കൂ...